ലാവാം. വിസ്തൃതിയും മൗനവും പൂവും പരാഗവുംപോലെ ഒന്നുചേരുന്നു. അത് ശ്വസിക്കുന്ന യാത്രികൻ ഐന്ദ്രിയാനുഭൂതിയുടെ അതിരുകളിലെത്തിപ്പെടുന്നു. എന്നോകണ്ട് സ്നേഹിച്ചുപോയ ക്ളോദ് മോനേയുടെ അവസാനത്തെ ചിത്രം അപ്പോൾ ഓർമ്മയിലെത്തുന്നു; പുതിയ ഭാഷ്യത്തോടെ. സിൽവിയയിലെ സാരംഗത്തെ വധിക്കുന്ന അസ്കേനിയസിൻെറ ചിത്രം. പൂർവഭാഗത്ത് വില്ലുകുലച്ചുനില്ക്കുന്ന അസ്കേനിയസ്; സാരംഗമാവട്ടെ ഏതോ വിസ്മൃതിയിൽ വധിക്കപ്പെടാൻ തയ്യാറായി നില്ക്കുന്നു. ക്ളോദേയുടെ പ്രമേയം, ഈ സാരംഗത്തിൻെറ സന്നദ്ധമായ ദൃഷ്ടിപോലുമാവില്ലെന്ന് അപ്പോൾ ധരിക്കാനിടവരുന്നു. അതിൻെറ പശ്ചാത്തലമായ സരസ്സും, വീണ്ടും പിന്നിലുള്ള ഗിരിതടങ്ങളും ക്ഷണഭംഗുരമല്ലാത്ത ഒരു സത്തയെക്കുറിച്ച് സൂചന നൽകുന്നു. എല്ലാ ക്ഷണികതകളേയും അതിവർത്തിച്ചുപോവുന്ന ഒരു പ്രാഭവമായിരിക്കണം, ക്ളോദേയുടെ മനസ്സിൽ. മനുഷ്യൻെറ പരാഭവങ്ങളെ നിസ്സാരമായിക്കാണുകയല്ല, ഇതിനർത്ഥം. ഈ പരാഭവത്തിനപ്പുറം പോവാൻ അവനെ പ്രാപ്തനാക്കുകയെന്നതാണ്. 'പ്രസാദവാനായിരിക്കുക' എന്നതാണ് ഏററവും കഠിനമെന്ന് ലദ്ദാഖിൽ ഒരു ചൊല്ലുണ്ട്. അസ്കേനിയസിൽ നിന്നും സാരംഗത്തിൽ നിന്നും തന്നെ സരസ്സിൻെറ നിശ്ചലതയിലേക്ക്, ലദ്ദാഖിലെ ആ പർവതദൃശ്യങ്ങൾ മോചിപ്പിച്ചുവെന്ന് ഹാർവേ എഴുതുന്നു.

ഈ യാത്രതന്നെ ഒരുവിധത്തിലുള്ള ഉപനയനമാണ്. ചിനാർമരങ്ങൾ നിറഞ്ഞ കാശ്മീരിലെ താഴ്വരകൾ, കാരക്കോറം പർവതനിരകൾ, സോസിലാ ചുരം, ചെമ്പിൻേറയും നീലയുടേയും ഗാഢരാശികലർന്ന ശിലാവടിവുകൾ, ലദ്ദാഖിനപ്പുറം ഗ്രാമങ്ങളും സംന്യാസിമഠങ്ങളും നിറഞ്ഞ ലേ. ഇവയെയൊട്ടാകെ ഒരു മണ്ഡലമായി സങ്കല്പിച്ചാൽ, ലേയും അവിടുത്തെ സ്വച്ഛമായ ഭൂപ്രദേശവും ധ്യാനമണ്ഡപമായേ തോന്നൂ. രണ്ടോമൂന്നോ ദിവസത്തെ ക്ളേശകരമായ യാത്രയ്ക്കുശേഷം ലേയിലെത്തുന്ന യാത്രികൻെറ തിടുക്കങ്ങളെല്ലാം അവസാനിക്കുന്നു. ആവേഗങ്ങളെല്ലാം ശമിക്കവെ, അയാൾ പതുക്കെപ്പതുക്കെ ഒരു സ്വതാര്യതയിലേക്ക് കടക്കുന്നു. അത്യുന്നതമായൊരു തൃഷ്ണശിലയിൽ കുറിച്ചിട്ട 'ഓം മണി പത്മേ ഹും' എന്ന അവലോകിതേശ്വരൻെറമന്ത്രം അവനിൽ അവശേഷിച്ച എന്തൊക്കെയോ സന്ദേഹങ്ങളെ ദൂരീകരി ക്കുന്നു. ചന്ദ്രക്കലയിൽ സൂര്യനെയേന്തുന്ന സ്തൂപാഗ്രഹങ്ങൾ ലേയിൽ എവിടേയും കാണാം. നിർവാണത്തെ വ്യഞ്ജിപ്പിക്കുന്ന ഈ പ്രതീകംമനസ്സിനെ ഏകാഗ്രമാക്കാൻ പോന്നതാണ്. ഉദയത്തിൻെറയും അസ്തമയത്തിൻേറയും രശ്മികൾ ഈ പ്രതീകത്തിൽ വീഴുമ്പോൾ അത് മുഴക്കമേറിയ ഒരു സ്തവമായിത്തീരുന്നു. ജനവാസരഹിതമെങ്കിലും ഈ ശൈലശിബിരങ്ങൾ ഊഷ്മളങ്ങളാണ്. ഇപ്പോഴത് മാർക്കോപോളോയുടെ ഗൊൾ ക്കൊണ്ടപോലെ അയഥാർത്ഥനഗരിയല്ല. എങ്ങും കാണാവുന്ന പ്രാർത്ഥനാധ്വജങ്ങളും മന്ത്രാങ്കിത ശിലകളുമാവാം കാരണം. ചില കൊടിക്കൂറകൾ കീറിപ്പോയിരിക്കുന്നു. എങ്കിലും, അവ ജീർണ്ണങ്ങളല്ല. അൻറാർട്ടിക്കയിലേയോ സഹാറയിലേയോ വിജനതപോലല്ല, ലേയിലെ ഈ പർവതപ്രദേശങ്ങൾ. ആരോ അർപ്പിച്ചുപോയ വെളുത്തകല്ലുകൾ. ഉപേക്ഷിപ്പെട്ട ഒരു ഇടയൻെറ കുടിൽ. അതിൻെറ ഭിത്തികളിൽ കുറിച്ചിട്ട 'ഓം' എന്ന അക്ഷരം, ബുദ്ധൻെറ പ്രാകൃതമായൊരു മുഖം—വിനീതമായൊരു പ്രാർത്ഥനയുടെ ഈ അടയാളങ്ങൾ ഹൃദയസ്പർശിയാണ്. സോനാമാർഗ്ഗിലെ വയലേലകളിൽ മുഴങ്ങിക്കേൾ ക്കാവുന്ന കൊയ്ത്തുപാട്ടുകൾ അപ്പോൾ ഓർത്തുപോയേക്കാം. പുറമേയ്ക്ക് സൗന്ദര്യമിയന്നതെങ്കിലും, ഈ മനുഷ്യർ ഒരു ക്രൗര്യം അന്തർവഹിക്കുന്നെന്നുപറഞ്ഞ് കേട്ടിട്ടുണ്ട്. പക്ഷേ, ഈ ഹിമാഭിഷിക്തമായ പർവ്വതപ്രാന്തങ്ങളിൽ, ആ ക്രൗര്യത്തിന് മാർദ്ദവമില്ലായ്മയെന്നേ അർത്ഥം നൽകേണ്ടതുള്ളൂ. ശ്രീനഗറിലെ കലാപകാരികളുമായി ഈ ഗ്രാമീണരെ താരതമ്യം ചെയ്തു കൂടല്ലോ. തിബത്തിൽ നിന്നും വന്ന നാടോടികളാണ്, ലദ്ദാഖിലെ ആദ്യത്തെ കുടിയേററക്കാർ. ബോൺമതക്കാരായ ഇവർ യാക്കുമൃഗങ്ങളും ചെമ്മരിയാടുകളുമായി പച്ചപ്പുകൾ തേടിയലഞ്ഞു. ആ ആവാസത്തിൻേറയും വേട്ടയുടേയും മങ്ങലാർന്ന ശിലാചിത്രങ്ങൾ അപൂർവ്വമായി ചിലേടങ്ങളിൽ ഇപ്പോഴും കാണാം. ബുദ്ധമതാനുയായികളായ മോൺവർഗ്ഗക്കാരാണ് ലദ്ദാഖിൽ കൂടുതലും. തിബത്തൻ സ്വർണ്ണപ്പൊടിയെപ്പററി മഹാഭാരതത്തിൽ പരാമർശമുണ്ടെന്ന് ഹാർവെ നിരീക്ഷിക്കുന്നു. ഫൈയോക്ക് എന്ന നദീതടത്തിൽ സ്വർണ്ണനിക്ഷേപങ്ങളുണ്ടെന്ന് കണ്ടെത്തിയുണ്ടത്രേ. പക്ഷേ, ഏതോ ലാമയുടെ പ്രവചനമനുസരിച്ച്, അത് ഈ ഭൂപ്രദേശത്തിൻെറ ഫലഭൂയിഷ്ടതയുമായി ബന്ധപ്പെട്ടു നില്ക്കുന്നു. സ്വർണ്ണം ഖനനം ചെയ്തു തുടങ്ങിയാൽ പിന്നീടൊരിക്കലും ഈ ഭൂമി പുഷ്പിക്കുക യില്ലത്രേ. ലദ്ദാഖികൾക്ക് റിൻപോഷേ (RINPOCHE) എന്നറിയപ്പെടുന്ന പ്രധാനലാമയിലുള്ള വിശ്വാസം ആയസദാർഢ്യമാർന്നതാണ്. ആധ്യാത്മികവും ഐഹികവുമായ എല്ലാ ചോദ്യങ്ങളും അവർ റിൻപോഷേയിൽ നിസ്സന്ദേഹം സമർപ്പിക്കുന്നു. എളുപ്പം വി സ്മൃതമായിക്കൊണ്ടിരിക്കുന്ന ഈ സംസ്കൃതി, വ്യവസായിക സംസ്ക്കാരത്തിൻെറ മുറിവുകൾക്ക് എങ്ങനെയാണ് പരിഹാരമാവുക? ക്ഷോഭരഹിതമായ ഈ ജീവിതത്തിൻെറ ലാളിത്യം ഉൾക്കൊണ്ടുതന്നെ, ഇതിൻെറ തിരോധാനത്തെച്ചൊല്ലി വേദനിച്ചുപോവുന്നു. ജീവനുള്ള ഏതൊരു സത്തയുംമുജ്ജന്മങ്ങളിൽ ഒരിക്കൽ തങ്ങളുടെ മാതാവായിരുന്നെന്ന സങ്കല്പം എത്ര ഉദാരമാണ്? ഏതു പരിസ്ഥിതി ശാസ്ത്രജ്ഞനെക്കാളേറെ അവർ ഭൂമിയോടു കൃതാർത്ഥരായിരിക്കുന്നതിന് പിറകിൽ ഇത്തരം സരള സങ്കല്പങ്ങളാണ്. ഇതിലും കാവ്യാത്മകമായ മറെറാരു കല്പനയുണ്ട്— പർവതദേവതകൾ നൃത്തോദ്യുക്തരാവുമ്പോഴാണ് ആകാശത്ത് സുരധനുസ്സുകൾ പ്രത്യക്ഷപ്പെടുക.

ഡി-സോങ്ങ് എന്ന സന്യാസിമഠത്തിലേക്കുള്ള യാത്രയിൽ, ഈ പർവതനിരകളിൽ വീഴുന്ന വെളിച്ചത്തിൻെറ വാത്സല്യത്തെക്കുറിച്ച്, ഹാർവേ വേറൊരുതരത്തിൽ ബോധവാനാവുന്നുണ്ട്. അവിടവിടെ വീണുകിടക്കുന്ന മഞ്ഞുകഷ്ണങ്ങൾ, ചന്ദ്രബിംബത്തിൻെറ ചില്ലുകളാണെന്ന് തോന്നും. മൃദുലവും ശീതളവുമായി ഭവിക്കുന്ന ഈ വെളിച്ചം, മേഘമുക്തമായ നീലിമ, മറേറതൊക്കെയോ നിനവുകൾ യാന്ത്രികനിൽ ഉയർത്തുന്നു. സാൻടോറിനിയിൽ ഡോൾഫിനുകൾ കടലിലേക്ക് കുതിക്കുന്ന ഒരു അപരാഹ്നം; നീലിമയാടുന്ന ഇന്ത്യയിലെ പർവതനിരകളും നോക്കിയിരുന്ന ബാല്യം; ഓക്സ്ഫോർഡിലെ വസന്തവും ഏകാന്തമായ നടത്തങ്ങളും. തന്നിലെ ഏതൊക്കെയോ ചാഞ്ചല്യങ്ങൾ കൊഴിഞ്ഞുപോവുന്നത് അയാളറിയുന്നു. ആ ദൃശ്യങ്ങളത്രയും തന്നെ ഇതിലേക്ക് പ്രേരിപ്പിക്കയായിരുന്നെന്ന് ഹാർവേ ധരിക്കുന്നു. മനസ്സിലാക്കാൻ പ്രയാസമായിരുന്ന അവ്യക്തതകൾ, ഏതോ നിയോഗത്തിൻെറസ്വഭാവം വഹിക്കുന്നതപ്പോഴാണ്. മനസ്സ് പ്രകാശംപോലെ തുറസ്സാവുന്നതോടെ, ഡി-സോങ്ങ് സന്യാസി മഠത്തിലേക്ക് നടന്നെത്തിയില്ലെങ്കിലും തരക്കേടില്ലെന്ന് ഹാർവേ ഗ്രഹിക്കുന്നു. തലേന്ന് സുരധനുസ്സുകളേയും പർവതാംഗനകളുടെ നൃത്തത്തേയും ബന്ധപ്പെടുത്തിയ വാങ്ങ്ചുങ്ങ് സ്റേറാക്കിലെ ഉയർന്ന ചുരങ്ങളിൽ ചെന്നില്ലെങ്കിലും സാരമില്ലെന്ന് പറഞ്ഞതിൻെറ വാസ്തവം തിരിച്ചറിയുക കൂടി ചെയ്യുന്നു. സദാ സന്നദ്ധമായിരിക്കുക എന്ന സെൻതത്ത്വം എത്ര ലാഘവത്തോടെയാണ് ചിലേടങ്ങളിൽ വച്ച് നാം ബോധ്യപ്പെടുക? പർവ്വതശിഖരങ്ങളിൽ മഞ്ഞുപൊത്തുന്നത് നോക്കിയിരിക്കുക; വെള്ളാരങ്കല്ലുകളിലൂടെ തെന്നിപ്പോവുന്ന നദീജലത്തിൻെറ ശ്രുതികേട്ടിരിക്കുക—മനസ്സിൽ നിശ്ശബ്ദത നനവുപോലെ പടരുന്നത് സ്വയം അറിയുക. ചിലപ്പോൾ, നാം കരഞ്ഞുപോവുന്നു; ശോകോദ്ഭൂതമായ കണ്ണീരല്ല, അത്. ഒന്നുചേരലിൻെറ ഹർഷസ്ഫുരണമാണ്. പിന്നീട് അൽച്ചിയിലെ വിജനതയിൽ, ഹാർവേ,ഈ അവസ്ഥ, കൂടുതൽ തീവ്രമായി പങ്കുപററുന്നുണ്ട്. 'ആകുന്നു' എന്നതിൻെറ സമ്പൂർണ്ണമായ വിഭൂതി—മരിച്ചുപോവുമെന്നതേക്കുറിച്ച് പെട്ടെന്ന് പകച്ചുപോവുമ്പോൾ ത്തന്നെ, ഈ വിസ്തൃതിയുടെ സൂക്ഷ്മാംശമായ താൻ എങ്ങനെ ഇല്ലാതാവുമെന്ന അറിവുകൂടി അപ്പോൾസിദ്ധിക്കുന്നു. നാമരൂപങ്ങൾക്കപ്പുറം, പർവതവും പൂവും നദിയും കിളിയും അശ്രുക്കൾ വാർക്കുന്ന മനുഷ്യനും അന്തർവഹിക്കുന്നസത്തയെന്തെന്ന്, ഏതു സൂക്തത്തിനും പറഞ്ഞുതരാൻ കഴിയാത്ത വിധം, അൽച്ചിയിലെ ആ സന്നിധി, ഹാർവേയ്ക്ക് വെളിപ്പെടുത്തുന്നു. തനിക്ക് പ്രാപിക്കേണ്ട അറിവിൻെറ ആദ്യസംജ്ഞകൾ മാത്രമാണ് ഈ നിശ്ശബ്ദതയും സ്വാച്ഛന്ദ്യവുമെന്ന് ഹാർവേ അപ്പോഴും ഓർമ്മിക്കുന്നുണ്ട്.

**(അടുത്ത ലക്കത്തിൽ അവസാനിക്കും)**

768





എം. കൃഷ്ണൻനായർ

# സാഹിത്യവാരഫലം

"ഒരു ചെറിയ 'വിദ്യ'കൊണ്ട് ആളുകളെ രസിപ്പിച്ചിരുന്ന ഒരു മാന്ത്രികൻ പണ്ടുണ്ടായിരുന്നു. മുറിയുടെ കതകുകളും ജന്നലുകളുമെല്ലാം അടച്ചിട്ട് വലിയ മേശയുടെ അരികിൽ ചേർന്നുനിന്നു "ഈച്ചേ" എന്ന് അയാൾ പതുക്കെ വിളിക്കും. ഉടനെ മേശപ്പുറത്ത് ഒരീച്ചവന്ന് ഇരുന്നു 'പ്രബോസിസ്'കൊണ്ട് മേശയുടെ മിനുസം പരിശോധിക്കും. മറേറത് ഈച്ചയെപ്പോലെയും അത് മുൻവശത്തെ കാലുകൾ കൂട്ടിയുരുമ്മും. മാന്ത്രികൻ പിന്നെയും മേശയിലേക്കു ചാഞ്ഞിട്ട് 'ഈച്ചേ' എന്നു വിളിക്കുകയായി. അപ്പോൾ മിന്നൽപ്രവാഹമേററപോലെ ഈച്ച മേശപ്പുറത്ത് മലർന്നുവീണു ചത്തുകിടക്കും. വിപുലീകരണകാചംകൊണ്ട് അതിനെ നോക്കിയാൽ കണ്ണുകളിൽ തിളക്കമില്ലാത്ത, ആന്തരചൈതന്യമില്ലാത്ത ശവം മാത്രമേ കാണൂ. വിനയാനമിതനായി മാന്ത്രികൻ പ്രേക്ഷകരെ നോക്കി മന്ദസ്മിതത്തിലൂടെ അഭിനന്ദനം ആവശ്യപ്പെടും. അവർ അത് അയാൾക്കു നല്കുകയും ചെയ്യും.

ഇത് ദയാർഹമായ 'വിദ്യ' മാത്രമാണ്. ആദ്യം എല്ലാം ശൂന്യം. ഒടുവിൽ ഈച്ചയുടെ ശവം മാത്രം. ശവത്തെ മാറേറണ്ടതല്ലേ? ഒരുവൃദ്ധ ആരും കാണാതിരിക്കുമ്പോൾ അതെടുത്തു മാററും. പക്ഷേ, രണ്ടുള്ളിടത്ത് മൂന്നാമത്തേതു വേണ്ടേ? മാന്ത്രികൻ മൂന്നാമത്തെത്തവണ 'ഈച്ചേ' എന്നു വിളിച്ച് അതിനെ അപ്രത്യക്ഷമാക്കുമെന്ന് ആരും സ്വാഭാവികമായി പ്രതീക്ഷിക്കുമല്ലോ. അപ്പോൾ ആരംഭമെന്നപോലെ അവസാനവും ഒരുപോലെയാകും.

അയാൾ ഒരിടത്തരക്കാരൻ മാന്ത്രികൻ മാത്രം. കവിതയിലും തത്ത്വചിന്തയിലും പയററിനോക്കിയിട്ട് പരാജയപ്പെട്ടവൻ. എന്നിട്ട് സ്വന്തം താൽപര്യത്തെ അദ്ഭുതത്തിന്റെ കലയിലേക്കു മാററിയവൻ. അവിടെയും അയാൾ ഒന്നും നേടുന്നില്ല."

റെനെ ദോമൽ (Rene Daumel) എന്ന ഫ്രഞ്ച് കവിയുടെ ഒരു കാവ്യത്തിന്റെ ഗദ്യപരിഭാഷയാണിത്. കാവ്യത്തിലെ ചിന്തകളെക്കുറിച്ചാണ് ദോമൽ പറയുന്നത്. മാന്ത്രികവിദ്യകൊണ്ട് ഈച്ചയാകുന്ന ചിന്തയെ അയാൾ—കവി—വിളിച്ചുവരുത്തുന്നു. സ്വന്തം ശക്തികൊണ്ടുതന്നെ അതിനെ കാവ്യത്തിൽ കൊന്ന് ഇടുന്നു. ആശയത്തിന്റെ ശവമെടുത്തു മാററാൻ അയാൾക്കൊട്ടു ശക്തിയുമില്ല. വേറൊരുതരത്തിൽ പറയാം. ആശയങ്ങൾ കാവ്യാത്മകമാകാതെ ആശയങ്ങളായി മാത്രം കാവ്യത്തിൽ കിടന്നാൽ അവ നിശ്ചേതന ശരീരങ്ങൾപോലെ ആയിപ്പോകും. എല്ലാ കവികളും അറിഞ്ഞിരിക്കേണ്ട സാരസ്വത രഹസ്യമാണിത്.

*   *   *

റെനെ ദോമലിന്റെ കാലം 1908 തൊട്ട് 1944 വരെയാണ്. സറീയലിസ്ററ് പ്രസ്ഥാനത്തിൽ ചേരാൻ അതിന്റെ ഉപജ്ഞാതാവായ ആങ്ദ്രേ ബ്രെതോങ്ങിനാൽ ക്ഷണിക്കപ്പെട്ടു. എങ്കിലും ദോമൽ അതു നിരസിച്ചു. ഹെമിങ്വേയുടെ Death in the Afternoon ഫ്രഞ്ചിലേക്കു തർജ്ജമചെയ്ത ദോമൽ പൗരസ്ത്യ ചിന്താഗതിയിൽ തൽപരനായിരുന്നു. പല ഭാരതീയഗ്രന്ഥങ്ങളും അദ്ദേഹം സ്വന്തം ഭാഷയിലേക്കു തർജ്ജമചെയ്തിട്ടുണ്ട്.

## മക്ഷികാജഡം

ശബരിമലക്ഷേത്രത്തിൽ ഭക്തർക്കു പോകാനുള്ള പ്രയാസങ്ങൾ കുറഞ്ഞുകുറഞ്ഞു വരികയാണ്. പണ്ട്, എന്റെ ഗുരുനാഥൻ കെ. ഭാസ്കരൻനായർസ്സാറ് പറഞ്ഞപോലെ എണ്ണമററ പ്രയാസങ്ങൾ സഹിച്ച് കൊടുംകാടുകളിലൂടെ നടന്നു പതിനെട്ടു പടികളും ചവിട്ടിക്കയറിയെങ്കിലേ കൈവല്യദർശനമുണ്ടാകൂ. ഇപ്പോൾ വളരെദൂരം നടക്കേണ്ടതില്ല. ആനകളെയും മററു ക്രൂരമൃഗങ്ങളെയും പേടിക്കേണ്ടതില്ല. കാറിൽ പോകുന്നു. കുറച്ചുദൂരം നടക്കുന്നു. തിരിച്ചു കാറിൽക്കയറി വീട്ടിലേക്കു പോരുന്നു. കാലത്തു തിരുവനന്തപുരത്തുനിന്നു ശബരിമലയിലേക്കു പോയവൻ വൈകുന്നേരം സുസ്മേരവദനനായി വീട്ടുമുററത്തു വന്നു കയറുന്നതുകണ്ട് ഞാൻ അദ്ഭുതപ്പെട്ടിട്ടുണ്ട്. ഇപ്പോഴും അദ്ഭുതപ്പെടുന്നു. മുൻപാണെങ്കിൽ മൂന്നുദിവസം കാത്തിരിക്കണം പോയ ആൾ തിരിച്ചെത്താൻ. തിരിച്ചുവന്നാലായി 'ഇല്ലെങ്കിലുമായി'. ഭക്തന് സന്തോഷം. അയാളെ ജീവനോടെ തിരിച്ചുകിട്ടിയ വീട്ടുകാർക്കു സന്തോഷം. അതിലേറെസ്സന്തോഷം ടാക്സിക്കാർ ഡ്രൈവർക്ക്. പക്ഷേ, നവീനഭക്തന്റെ അനുഭൂതി പ്രാചീനഭക്തന്റെ അനുഭൂതിക്കു സദൃശംതന്നെയോ? അല്ല എന്നാണ് എന്റെ ഉത്തരം.

കല്ലുകളും മുള്ളുകളും കാലിൽ തറച്ച് ചോരയൊലിപ്പിച്ച് അയാൾ നടന്നുകയറുന്നു. കാട്ടാന വരുന്നുണ്ടോ എന്നു പേടിച്ച് രണ്ടുവശങ്ങളിലേക്കും നോക്കുന്നു. ഒരിലയനങ്ങിയാൽ ഞെട്ടുന്നു. ഒടുവിൽ മലമുകളിൽച്ചെന്നു നാലുപാടും നോക്കുമ്പോൾ പ്രകൃതിഭംഗി കണ്ട് ആഹ്ളാദിക്കുന്നു. ക്ഷീണവും ആലസ്യവും ശക്തിയായും ഊർജ്ജസ്വലതയായും മാറുന്നു. വീണ്ടും വേദന. വീണ്ടും ആഹ്ളാദം. ഒടുവിൽ ക്ഷേത്രത്തിന്റെ മുൻപിൽ നില്ക്കുമ്പോൾ സാറ് പറഞ്ഞപോലെ കൈവല്യദർശനം. യാത്ര സാർത്ഥകമാകുന്നത് ഇങ്ങനെയാണ്. കാറിൽ കയറി അമ്പലത്തിനു പത്തോ പതിനഞ്ചോ നാഴിക ഇപ്പുറത്ത് ഇറങ്ങി ലേശം പ്രയാസം സഹിച്ച് വിഗ്രഹത്തിന്റെ മുൻപിൽ ചെന്നുനിന്നു കൈകൂപ്പുന്നവൻ യാത്രയെ സാർത്ഥകമാക്കുന്നില്ല. ഇനി ഹെല്കോപ്റ്ററിൽ കയറി അമ്പലമുററത്തു വന്നിറങ്ങുന്ന കാലം സമാഗതമായിയെന്നു വിചാരിക്കൂ. അന്നു ശബരിമലക്ഷേത്രദർശനം വ്യർത്ഥമായിത്തീരും.

സങ്കീർണ്ണമായ ഏതു കാവ്യത്തിലൂടെയുമുള്ള യാത്ര പ്രയാസപൂർണ്ണമായിരിക്കും. പക്ഷേ, അത് പര്യവസാനത്തിൽ സാർത്ഥകമാകുകയും ചെയ്യുന്നു. കുമാരനാശാന്റെ 'ചിന്താവിഷ്ടയായ സീത', കാസാൻദ് സാക്കീസിന്റെ 'ഒഡീസി', വാൾട് വിററ്മാന്റെ 'ലീവ്സ് ഒഫ് ഗ്രാസ്' ദസ്തെയെവ്സ്കിയുടെ 'കാരമാസോവ് സഹോദരന്മാർ' (നോവൽ) ഇവയിലൂടെയുള്ള യാത്ര സുഖപ്രദമല്ല. എന്നാൽ യാത്രയുടെ പര്യവസാനം തികച്ചും സാർത്ഥകം.

ഉമേഷ് ബാബു കെ.സി. ദേശാഭിമാനി വാരികയിലെഴുതിയ 'ജീവിതത്തെക്കുറിച്ചു

പ്രബന്ധങ്ങൾ' എന്ന കാവ്യത്തിന്റെ ...രായണം ഇമ്മട്ടിൽ സാർത്ഥകമായിബ്ഭവിക്കുന്നില്ല. അദ്ദേഹം എവിടെയോ കിടന്ന ചത്ത ആശയമക്ഷികകളെ വഴിയിൽ കൊണ്ടിടുന്നു. 'ദേശാഭിമാനി'യുടെ രാജരഥ്യയല്ലേ, ബഹുമാനത്തോടെ നടക്കേണ്ടതല്ലേ എന്നൊക്കെ വിചാരിച്ച് ഞാൻ നടക്കാൻ തുടങ്ങുന്നു. ഈച്ചയുടെ ശവം കാലിൽ തട്ടുന്നതു സുഖപ്രദമല്ല. ഞാൻ മാറിമാറി നടക്കുന്നു. വ്യർത്ഥമായ യാത്രയായിപ്പോയല്ലോ ഇതെന്ന വിചാരത്തോടെ ദുഃഖിച്ചു നില്ക്കുകയും ചെയ്യുന്നു. നിശ്ചേതനായ ഒരു ഈച്ചയെ കണ്ടാലും:

'മിണ്ടാതെ കണ്ടുനില്ക്കുന്നതും ജീവിതം
കാണാതെ കേട്ടിരിക്കുന്നതും ജീവിതം
മുറിവിന്റെ തേർത്തട്ടിലൂടയുന്ന വില്ലുമായ്
ചാരിക്കിടന്നു കിതപ്പതും ജീവിതം.'

## ചോദ്യം, ഉത്തരം

"കല്യാണമണ്ഡപത്തിൽവച്ച് വരൻ വധുവിന്റെ കഴുത്തിൽ താലിവയ്ക്കുമ്പോൾ അയാളുടെ സഹോദരി അതു പിറകിൽനിന്നു കെട്ടിക്കൊടുക്കുന്നു. അതു കാണുന്ന നിങ്ങൾക്ക് എന്തുതോന്നും?"

"'ഡ്രാക്കുള' എന്ന നോവൽ വായിച്ചപ്പോൾ ഉണ്ടായ പ്രതീതികളൊക്കെ എനിക്കു വീണ്ടും ഉണ്ടാകും."

"സുന്ദരികളോടു പുരുഷന്മാർക്കു സ്നേഹം തോന്നുന്നത് എന്തുകൊണ്ടാണ്?"

"സൗന്ദര്യംകൊണ്ടല്ല. അവരുടെ ചില യത്നങ്ങൾ കണ്ടിട്ടാണ്. ഒരുദിവസം ഒരു സുന്ദരി എന്റെ വീട്ടിൽ വന്നു വേറൊരു ചെറുപ്പക്കാരിയുമായി. കാറ് ഗെയ്റ്റിനരികിൽ നിറുത്തിയിട്ട് അവർ അകത്തേക്കു വന്നു. തിരിച്ചുപോകാൻ കാറ് തിരിക്കണമല്ലോ. ധാരാളം സ്ഥലമുണ്ട്. എങ്കിലും അവർക്കു കാറ് തിരിക്കാനറിഞ്ഞുകൂടാ. മുൻപോട്ട് ഓടിക്കും. പിറകോട്ടു പോരും. ഇങ്ങനെ കുറെനേരം വിഫലശ്രമം നടത്തിയപ്പോൾ ഒരുപുരുഷൻ വന്ന് കാറ് തിരിച്ചിട്ടുകൊടുത്തു. ആ സുന്ദരിയുടെ മുന്നോട്ടുള്ള പോക്കും പിറകോട്ടുള്ള വരവും അവിരാമം നടന്നപ്പോൾ എന്റെ ഒരു സ്നേഹിതൻ എന്റെ കാതിൽപ്പറഞ്ഞു. 'എനിക്ക് ഇവരോടു സ്നേഹം തോന്നുന്നു.' വിഫലശ്രമം സഹതാപം ജനിപ്പിക്കും. സഹതാപം സ്നേഹമായി മാറും. യുവാവിനെ ഭർത്താവായി കിട്ടാൻ കൗതുകമുള്ള യുവതി അയാളുടെ മുൻപിൽവച്ച് കാറ് തിരിക്കാനറിയാതെ മുന്നോട്ടും പിൻപോട്ടും ഓടിച്ചാൽ മതി. വിവാഹം നടന്നതുതന്നെ."

"ഗൃഹനായികയുടെ ഏററവും പ്രയാസപ്പെട്ട ജോലി അടുക്കളിയിലേതല്ലേ?

"അല്ല. കാലത്തു കുഞ്ഞുങ്ങളെ ഉറക്കത്തിൽനിന്നു വിളിച്ചുണർത്തുന്നത്."

"പുരുഷന്മാരല്ലേ അധികം കള്ളം പറയുന്നത്?"

"ശരിതന്നെ. ഭാര്യയെ നോക്കി 'നീ സുന്ദരി' എന്നു പറയാത്ത പുരുഷനില്ല. എന്നാൽ ഭാര്യ ഭർത്താവിനെ നോക്കി 'സുന്ദരൻ തന്നെ' എന്നു പറയാറില്ല. അതിനാൽ കൂടുതൽ കള്ളം പറയുന്നവൻ പുരുഷൻതന്നെ. സംശയമില്ല."

"ചിററൂർ എന്ന സ്ഥലത്തു ജോലിയായിരുന്നില്ലേ നിങ്ങൾക്ക്. സ്ഥലമെങ്ങനെ?"

"നല്ല സ്ഥലം. കാലത്ത് എഴുന്നേററ് രാത്രി ഉറങ്ങുന്നതുവരെ കോട്ടുവായിട്ടുകൊണ്ടിരിക്കാം. സൂക്ഷിച്ചുകൊള്ളണം. വാ എപ്പോഴും തുറന്നാൽ ഒരുതരം കൊച്ചുപാമ്പുണ്ട് അവിടെ. അതു വായ്ക്കകത്തു കയറിപ്പോകും."

"നിങ്ങൾ കണ്ടിട്ടുള്ള പട്ടണങ്ങളിൽ ഏററവും വൃത്തികെട്ടതേത്?"

"എറണാകുളം."

"ജീവിതാസ്തമയമായിയെന്നു എപ്പോഴും എഴുതാറുണ്ടല്ലോ നിങ്ങൾ. എന്തു തോന്നുന്നു ഇതുവരെയുള്ള ജീവിതകാലത്തെക്കുറിച്ച്?"

"നല്ല ജീവിതം പാഴാക്കിക്കളഞ്ഞല്ലോ എന്ന വിചാരമാണ് എനിക്ക്."

"ബുക്ക് റെവ്യൂ?"

"തോന്നുന്നതൊക്കെ എഴുതാം. ഒരുത്തനും അതു വായിക്കില്ല."

"സൗന്ദര്യശാസ്ത്രത്തെക്കുറിച്ച് പ്രൗഢമായി എഴുതിയ ഒരാളിന്റെ പേരു പറയു?"

"പി.ടി. ചാക്കോ."

## മാധവിക്കുട്ടി

"ഞാൻ തിരുവനന്തപുരത്തുകാർക്ക് നിന്ദ്യയും ശത്രുവുമാണെന്ന് എന്നെ മനസ്സിലാക്കുവാൻ അവർ ശ്രമിക്കുമ്പോൾ എന്റെ കൈത്തലം തണുക്കുന്നു, എന്റെ കൈകാലുകൾ വിറയ്ക്കുന്നു. ഇതിനു മാത്രമാണോ ഞാൻ ശൈശവം വിട്ട് കൗമാരത്തിലേക്കും കൗമാരത്തിൽനിന്ന് യൗവ്വനത്തിലേക്കും യൗവ്വനത്തിൽനിന്ന് വാർദ്ധക്യത്തിന്റെ ആദ്യദശയിലേക്കും ധൃതിപിടിച്ച് സഞ്ചരിച്ചത്? എനിക്ക് ബാല്യകാലത്തുതന്നെ നാലപ്പാട്ടെ കുളത്തിൽ നീന്തിനീന്തി തളർന്ന് മരിച്ചു വീഴാമായിരുന്നില്ലേ? എന്റെ ജീവിതാന്ത്യത്തിൽ ഈ ഭീകരത വന്നെത്തുമെന്ന് അറിഞ്ഞിരുന്നുവെങ്കിൽ യൗവ്വനദശയിൽ ത്തന്നെ ഞാൻ അറബിക്കടലിൽ വേലിയേററം നടക്കുമ്പോൾ ഇറങ്ങിയിറങ്ങിച്ചെന്ന് ആ നീലിച്ച അഗാധതയിൽ മരിച്ചുവീഴുമായിരുന്നു. ജീവിതത്തോട് എനിക്കുള്ള മമത ഇത്തരക്കാർ തകർക്കുന്നു. ക്രൗര്യമുള്ള കണ്ണുകളാൽ ഇവർ എന്നെ നോക്കുന്നു. വിദ്വേഷത്തിന്റെ കർക്കശത്വം കലർന്ന സ്വരങ്ങളിൽ അവർ എന്നെ ഗുണദോഷിക്കുന്നു.

തിരുവനന്തപുരത്ത് ഞാൻ വേണ്ടപ്പെട്ടവളല്ല എന്ന് ഞാൻ വീണ്ടും വീണ്ടും മനസ്സിലാക്കുന്നു.

ഏതു രാജ്യത്തിലാണ്, ഏതു നഗരിയിലാണ് ഞാൻ വേണ്ടപ്പെട്ടവൾ?"

മാധവിക്കുട്ടി കുങ്കുമം വാരികയിൽ ആഴ്ചതോറും എഴുതുന്ന ലേഖനങ്ങളിൽ ഒന്നിൽ നിന്നാണ് മുകളിൽച്ചേർത്ത ഭാഗം എടുത്തെഴുതുന്നത്. ഇതിൽ ശ്രീമതി പറയുന്ന കാര്യങ്ങളോടു യോജിക്കാൻ പ്രയാസമുണ്ട്. നല്ല ആളുകളും ചീത്ത ആളുകളും എല്ലാ ദേശങ്ങളിലുമുണ്ട്. തിരുവനന്തപുരത്ത് ചീത്തയാളുകൾ ഉണ്ടെന്നതു നിഷേധിക്കാനാവാത്ത സത്യമാണ്. പക്ഷേ, എറണാകുളത്തോ കോഴിക്കോട്ടോ തലശ്ശേരിയിലോ ഡെൽഹിയിലോ അമ്മട്ടിൽ കുത്സിതത്വമാർന്നവർ കാണും. അതുപോലെ ഈ പ്രദേശങ്ങളിൽ നല്ല മനുഷ്യരും ധാരാളം. തിരുവനന്തപുരത്തുള്ളവർ മാധവിക്കുട്ടിയെ ശത്രുവായി കരുതുന്നു എന്ന അവരുടെ വിചാരം ശരിയല്ല. ശ്രീമതി പ്രതിഭയോടും സൗന്ദര്യത്തോടുംകൂടി ജനിച്ചു. അവർ വളർന്നു വന്നതോടൊപ്പം ആ ഗുണങ്ങൾക്കു വികാസമുണ്ടായി. അവരുടെ പ്രതിഭയെ കേരളത്തിന്റെ വടക്കുള്ളവരും കേരളത്തിനു പുറത്തുള്ളവരും എങ്ങനെ ബഹുമാനിക്കുന്നുവോ അതുപോലെ തിരുവനന്തപുരത്തുള്ളവരും ബഹുമാനിക്കുന്നു. 'പക്ഷിയുടെ മണം' 'ചുവന്ന പാവാട' എന്നിങ്ങനെയുള്ള അനേകം നിസ്തുലങ്ങളായ ചെറുകഥകൾ രചിച്ച മാധവിക്കുട്ടിയെ സഹൃദയനായ ഏതു തിരുവനന്തപുരത്തുകാരനു നിന്ദിക്കാൻ കഴിയും? കവയിത്രിയെന്ന നിലയിൽ മഹായശസ്കയായ അവരെ ഏതു തിരുവനന്തപുരത്തുകാരന് ആക്ഷേപിക്കാൻ കഴിയും? ശ്രീമതിയെക്കുറിച്ചു ബഹുമാനത്തോടും സ്നേഹത്തോടുംകൂടി മാത്രമേ ഇവിടെയുള്ളവർ പറഞ്ഞുകേട്ടിട്ടുള്ളു. അതുകൊണ്ട് താൻ നിന്ദിക്കപ്പെടുന്നു, പീഡിപ്പിക്കപ്പെടുന്നു എന്ന അവരുടെ പരാതി വെറും വ്യാമോഹമാണ്. പ്രതിഭകൊണ്ടും ആകൃതിസൗഭഗംകൊണ്ടും യശസ്സുകൊണ്ടും സുജനമര്യാദകൊണ്ടും മാധവിക്കുട്ടി സുരക്ഷിതയാണ്. ആ സുരക്ഷിതത്വത്തെ സാങ്കല്പികമായ അരക്ഷിതത്വംകൊണ്ടു അവർ തകർക്കരുതെന്നേ എനിക്കു പറയാനുള്ളു.

## മഹനീയമായ നോവൽ

കലാസുന്ദരവും മഹത്ത്വത്തോട് ഏതാണ്ട് അടുക്കുന്നതുമായ ഒരുനോവൽ ഞാൻ വായിച്ചു. ചെക്കൊസ്ളൊവാക്കിയയിലെ നോവലിസ്ററായ ഫ്രാബാൽ എഴുതിയ I served the King of England എന്ന നോവൽ. (Bohumil Hrabal—Picador. Spl Price £ 2 = 95) ഇപ്പോൾ പ്രാഗിൽ താമസിക്കുന്ന ഈ എഴുത്തുകാരൻ Closely Watched Trains എന്ന നോവലിന്റെ രചനയോടുകൂടിയാണ് വിശ്വവിഖ്യാതനായത്. ഹിററ്ലർ ആക്രമിച്ചു കീഴ്പ്പെടുത്തിയ ചെക്കൊസ്ളൊവാക്കിയയുടെ ദയനീയമായ ചിത്രം ഒരുതീവണ്ടിയാപ്പീസിലെ നിസ്സാരനായ ഒരു ജീവനക്കാരനിലൂടെ വരയ്ക്കുകയായിരുന്നു ഫ്രാബാൽ. ആദ്യമൊക്കെ ഭീരുവും അശക്തനുമായിരുന്ന മീലോഷ് ഫ്രമനാത്സികളെ നേരിടാൻതക്കവിധത്തിൽ ധീരനും ശക്തനുമായിത്തീരുമ്പോൾ ഈ നോവൽ അവസാനിക്കുന്നു. ഋജുവും സരളവുമായ രീതിയിലാണ് ഫ്രാബാൽ നോവൽ എഴുതുന്നത്. പ്രേമരംഗം ആവിഷ്കരിക്കുന്നതിന്റെ ചാരുത കാണുക:-

"......but always there was this fence between us. After we'd painted two kilometres of it, one day I'd done just as high as Masha's mouth with this red colour and I told her that I loved her, and she said

that she loved me, too.... and she looked into my eyes.... I put out my lips and we kissed through the newly painted fence, and when we opened our eyes she had a sort of tiny red fence—pale striped across her mouth, and so had I and we burst out laughing, and from that moment on we were happy." (Pages 52, 53. Penguin edition)

"Closely Watched Trains" എന്ന നോവലിനെക്കാൾ എത്രയോ മഹനീയമാണ് I served the King of England എന്നത്. 1938-ൽ ഹിററ്ലർ ചെക്കൊസ്ളൊവാക്യയെ ആക്രമിച്ചല്ലോ. ആ കാലംതൊട്ടാണ് നോവലിൻെറ ആരംഭം. ഏതാണ്ട് പത്തുകൊല്ലം കഴിഞ്ഞ് കമ്മ്യൂണിസം ആ നാട്ടിൽ വിജയപതാക പറത്തുമ്പോൾ നോവൽ അവസാനിക്കുന്നു. ആദ്യത്തെ നോവലിലെന്നപോലെ ഒരു 'ആൻറിഹീറോ'യിലൂടെയാണ് ഹ്രാബാൽ തൻെറ നാട്ടിൻെറ സഹതാപാർഹമായ ചിത്രം ആലേഖനം ചെയ്യുക. ഗോൾഡൻ പ്രാഗ് ഹോട്ടലിലെ വെയ്റ്ററായി ജീവിതം തുടങ്ങുന്ന ഒരു ചെറുപ്പക്കാരൻ മാറിമാറി പല ഹോട്ടലുകളിലും സേവനമനുഷ്ഠിക്കുന്നു. ചെക്കൊസ്ളോവാക്കിയയിലെ പൗരനായ അയാൾ ജർമ്മൻകാരിയായ ലീസെയെ വിവാഹം കഴിക്കുന്നു. അവർക്ക് കുഞ്ഞുണ്ടായി. പക്ഷേ, ശത്രുക്കളുടെ ആക്രമണത്തിൽ ലീസെ മരിച്ചു. മൃതദേഹമന്വേഷിച്ചു നടന്ന ഭർത്താവിനു മൂന്നാമത്തെ ദിവസം അവളുടെ ഷൂസ് കാണാൻ കഴിഞ്ഞു. പൊടിഞ്ഞുതകർന്ന കല്ലുകളും പൊടിപടലവും മാററിമാററിച്ചെന്നപ്പോൾ ലീസെയുടെ പകുതി മൃതദേഹം. തൻെറ കൊച്ചുപെട്ടി സംരക്ഷിക്കാനായി അവൾ പന്തുപോലെ ചുരുണ്ടുകിടക്കുകയാണ്. പെട്ടിയെടുത്തു ഒളിച്ചുവച്ചിട്ട് അയാൾ കല്ലുകൾ മാററി നോക്കിയപ്പോൾ മൃതശരീരം മുഴുവനും കണ്ടു. പക്ഷേ, തലയില്ല. രണ്ടുദിവസംകൂടി ആ തലയ്ക്കുവേണ്ടിയുള്ള അന്വേഷണം. ബോംബ് പൊട്ടിയപ്പോൾ അത് ദൂരെയെവിടെയോ തെറിച്ചുപോയതാവണം. ഇനി നോവലിസ്ററിൻെറ വാക്യംതന്നെ കേൾക്കുക:- And Lise was buried in a common grave with a scarf wrapped around the stump of her neck so people wouldn't get strange ideas, because though I had dug the whole courtyard, I never found the head (Page 173).

അവരുടെ കുഞ്ഞ്—മകൻ—മാനസികച്യുതിയുള്ളവനാണ്. ആണികൾ എവിടെയും അടിച്ചുകയററുകയെന്നതാണ് അവൻെറ ജോലി. ആ ശബ്ദം കേൾക്കുമ്പോഴെല്ലാം തൻെറ തലച്ചോറിലാണ് അവൻ ആണികൾ തറയ്ക്കുന്നതെന്ന് അയാൾക്കു തോന്നൽ. വിദേശവുമായുള്ള ചെക്കൊസ്ളൊവാക്യയുടെ ബന്ധം നിന്ദ്യമാണെന്ന് ആ ദാമ്പത്യത്തിലൂടെ നോവലിസ്ററ് വ്യക്തമാക്കുന്നു. അവരുടെ സന്തതി ദുർഭഗസന്തതിയും. ആ ആണിയടിക്കൽതന്നെ പ്രതിരൂപാത്മകമത്രേ.

നമ്മുടെ ആൻറിഹീറോ പെട്ടെന്നു കോടീശ്വ





നമ്പൂതിരി



ലോകത്തെ പല മാസികകളിലും വരുന്ന ചിത്രങ്ങൾ ഞാൻ മനസ്സിരുത്തി നോക്കിയിട്ടുണ്ട്. നമ്പൂതിരിയുടെ ചിത്രങ്ങൾക്കുള്ള ഭംഗി ഞാൻ ആ ചിത്രങ്ങളിൽ കണ്ടിട്ടില്ല.

രനായി. അതുപോലെ അയാൾ ദരിദ്രനായി മാറുകയും ചെയ്തു. ഒടുവിൽ അയാൾക്ക് ആരുമില്ല ചില മൃഗങ്ങളല്ലാതെ സഹായത്തിനായി. ജീവിതത്തിൻെറ അർത്ഥരാഹിത്യത്തെയും മനുഷ്യൻെറ ഏകാന്തതയെയും സ്പഷ്ടമാക്കിക്കൊണ്ട് ഹ്രാബാൽ നോവൽ അവസാനിപ്പിക്കുന്നു. "As a matter of fact whenever I was in the pub I realized that the basic thing in life is questioning death, wanting to know how we'll act when our time comes, and that death or rather this questioning of death, is a conversation that takes place between infinity and eternity...." (Page 228) ഈ നോവൽ വായിച്ച് അവസാനിപ്പിച്ചപ്പോൾ ഞാൻ വികാരപാരമ്യത്തിലെത്തി. ഒടുവിലത്തെ പെയ്ജിൽ This is a great work എന്നു എഴുതിപ്പോയി. ഇപ്പോഴും ഇത് എന്നെ ഹോൺട് ചെയ്യുന്നു. ഹ്രാബാലിനെക്കുറിച്ച് മിലാൻ കുന്ദേര പറഞ്ഞു:- Our very best writer today. ജീവിതം ധന്യമാകുന്നത് ഇത്തരം നോവലുകൾ വായിക്കുമ്പോഴാണ്. (നോവൽ പ്രസാധനം ചെയ്ത വർഷം 1990)

## വിഷംതേച്ച അമ്പുകൾ

സർ വിൻസ്ററൺ ചർച്ചിലിൻെറ മകൻ റൻഡോൾഫ് ചർച്ചിൽ അന്യരെ വേദനിപ്പിക്കുന്നതിൽ തൽപരനായിരുന്നു. അതുപോലെതന്നെയായിരുന്നു നോവലിസ്ററ് ഈവ്‌ലിൻ വോയും (Evelyn Waugh) രോഗാക്രാന്തമല്ലാത്ത ഒരുമുഴ ഡോക്ടർ, റൻഡോൾഫിൽനിന്നു ശസ്ത്രക്രിയചെയ്തു മാററിയെന്ന് അറിഞ്ഞ ഈവ്‌ലിൻവോ പറഞ്ഞു:- റൻഡോൾഫിൽ രോഗം പിടിക്കാത്ത ഒരേയൊരു മുഴയുണ്ടെന്നു കണ്ടുപിടിക്കുകയും അത് മുറിച്ചുമാററുകയും ചെയ്തത് നവീനശാസ്ത്രത്തിൻെറ വിജയമായി കരുതാവുന്നതാണ്.

2. ഇംഗ്ളീഷ് രാജ്യതന്ത്രജ്ഞൻ മെക്കോലീ വിശ്വവിജ്ഞാനകോശസദൃശമായ അറിവുകൊണ്ടും വാതോരാത്ത സംസാരംകൊണ്ടും ആളുകളെ ഭ്രാന്തുപിടിപ്പിച്ചു. അദ്ദേഹത്തെക്കുറിച്ച് കാർലൈൽ പറഞ്ഞത് ഇങ്ങനെ:- കുറച്ചുനേരത്തേക്കു മെക്കോലീ കൊള്ളാം. പക്ഷേ, നയാഗ്രാവെള്ളച്ചാട്ടത്തിൻെറ താഴെ സ്ഥിരമായി താമസിക്കാൻ പററുമോ?

3. ഫ്രഞ്ചെഴുത്തുകാരി മദാം സ്ററാൽ (Stael) പുരുഷന്മാരെക്കുറിച്ച്:-

'ഞാൻ കൂടുതൽ കൂടുതൽ പുരുഷന്മാരെ കാണുന്തോറും കൂടുതൽ കൂടുതലായി പട്ടികളെ സ്നേഹിക്കുന്നു.'

4. ഫ്രഞ്ച് രാജാവിൻെറ വെപ്പാട്ടിയായിരുന്ന ദൈയൻ ദ പ്വേത്യയാ അഭിപ്രായപ്പെട്ടു. "സ്ത്രീ സ്വന്തം വയസ്സിൽനിന്നു കുറയ്ക്കുന്ന വർഷങ്ങൾ നഷ്ടപ്പെട്ടുപോകുന്നില്ല. അവൾ അതു മററു സ്ത്രീകളുടെ വയസ്സിലേക്കു കൂട്ടുന്നുണ്ട്.

5. ആളുകളെ സ്ഥലംമാററി രസിച്ച സാഡിസ്ററായ ഒരുദ്യോഗസ്ഥൻ ദന്തവൈദ്യ

...ണ്ടു പല്ലെല്ലാം എടുപ്പിച്ചു എന്നറിഞ്ഞ ...ൾ സരസനായ ഒരധ്യാപകൻ:- മററുള്ളവർ പല്ലെടുക്കുന്നതിനുമുൻപ് അദ്ദേഹം ഡെൻറിസ്ററിനെക്കൊണ്ട് അവ എടുപ്പിച്ചു. ഭാഗ്യം. [സാഡിസ്ററ് മരിച്ചുപോയി. അധ്യാപകൻ ഇപ്പോഴുണ്ട്.]

## എം.ടി, പി. കുഞ്ഞിരാമൻ നായർ

ഇനി ഈ ചിത്രത്തിൽ കൂടുതലായി എന്താണ് എഴുതാനുള്ളത് എന്നു വിദൂഷകൻ ചോദിച്ചപ്പോൾ ദുഷ്യന്തൻ പറഞ്ഞു:-

കാര്യാ സൈകതലീനഹംസമിഥുനാ
സ്രോതോവഹാ മാലിനീ
പാദാസ്താമഭിതോ നിഷണ്ണഹരിണാ
ഗൗരീഗുരോഃ പാവനാഃ
ശാഖാലംബിത വല്കലസ്യ ച തരോർ
നിർമാതുമിച്ഛാമ്യധഃ
ശൃംഗേ കൃഷ്ണമൃഗസ്യ വാമനയനം
കണ്ഡൂയമാനാം മൃഗീം

(മണൽത്തിട്ടിൽ ലീനങ്ങളായ ഹംസമിഥുനത്തോടു കൂടിയ മാലിനീനദി എഴുതപ്പെടേണ്ടതാണ്. ആ നദിക്കു രണ്ടുവശത്തുമായി ഹരിണങ്ങളോടുകൂടിയ, ഹിമാലയപർവതത്തിൻെറ കീഴ്ത്തട്ടുകൾ വേണം. ശാഖയിൽ നിന്നു തൂക്കിയിട്ട മരവുരിയോടുകൂടിയ വൃക്ഷത്തിൻെറ താഴെ കൃഷ്ണമൃഗത്തിൻെറ കൊമ്പിൽ ഇടതുകണ്ണു ചൊറിയുന്ന മാൻപേടയെയും എഴുതിച്ചേർക്കേണ്ടതാണ്.)

പ്രകൃതിയും മനുഷ്യനും തമ്മിലുള്ള ബന്ധമാണ് കവി ഈ ശ്ലോകത്തിലൂടെ ആവിഷ്കരിക്കുന്നത്. മാലിനീനദിപോലെ പ്രവഹിക്കുന്നു ദുഷ്യന്തൻെറയും ശകുന്തളയുടെയും പ്രണയസ്രോതസ്വിനി. മരാളമിഥുനം അവരെത്തന്നെ സൂചിപ്പിക്കുന്നു. ആധ്യാത്മികതയുടെ പ്രതീകമായ ഗൗരീഗുരു (ഹിമാലയം) അതിനടുത്തു ഹരിണയുഗ്മം. ആധ്യാത്മികതയ്ക്കു പ്രണയമില്ലാതെ വർത്തിക്കാനാവുകയില്ല. മരവുരി തൂക്കിയ വൃക്ഷവും ആധ്യാത്മികതയുടെ പ്രതീകമത്രേ. അതിൻെറ താഴെയോ. മാനിൻെറ കൊമ്പിൽ ഇടതുകണ്ണിലെ ചൊറിച്ചിൽ മാററുന്ന മാൻപേട. ഇത്രയും ഉണ്ടെങ്കിലേ ചിത്രം പൂർണ്ണമാകൂ. ഏതു പ്രണയനാടകവും പ്രകൃതിയുടെ പശ്ചാത്തലത്തിലാണ് അഭിനയിക്കപ്പെടുന്നത്. സംസ്കൃതസാഹിത്യമാകെ നോക്കൂ. പ്രകൃതിയും മനുഷ്യനും തമ്മിലുള്ള ഈ അഭേദ്യബന്ധം കാണാം.

ചിത്രകൂടപർവ്വതത്തിൽച്ചെന്ന ശ്രീരാമൻ പക്ഷികളെയും കായ്കനികളെയും മററും കണ്ട് ആഹ്ളാദവിവശനായി ലക്ഷ്മണനോടു പറഞ്ഞു:- മഹാത്മാക്കളായ മുനികൾ ഇവിടെ പാർക്കുന്നു. നമുക്കും ഇവിടെ താമസിക്കാം. (അയം വാസോ ഭവേത് താത വയമത്ര വസേമഹി—വാല്മീകിരാമായണം—അയോധ്യാകാണ്ഡം. 56-ാം സർഗ്ഗം. ശ്ലോകം 15). സീതയ്ക്കും പ്രകൃതിയോടു താദാത്മ്യം പ്രാപിക്കൽ.

ഏകൈകം പാദപം ഗുല്മം ലതാം
വാ പുഷ്പശാലിനീം
അദൃഷ്ടരൂപാം പശ്യന്തീ രാമം
പപ്രച്ഛ സാബലാ

(സർഗ്ഗം 55. ശ്ലോകം 29.)

(അതുവരെ കണ്ടിട്ടില്ലാത്ത ഓരോ വൃക്ഷവും കുററിക്കാടും ലതയും പുഷ്പിച്ചുനില്ക്കുന്നതു ദർശിച്ച സീത ശ്രീരാമനോടു അവയെക്കുറിച്ചു ചോദിച്ചു)

''രമണീയാൻ ബഹുവിധാൻ പാദപാൻ
കുസുമോത്കരാൻ
സീതാവചനസരബ്ധ ആനയാമാസ
ലക്ഷ്മണഃ'' (ശ്ലോകം 30)

(സീതയുടെ ആജ്ഞകേട്ട് വെമ്പലോടുകൂടിയ ലക്ഷ്മണൻ പുഷ്പസഞ്ചയമാർന്ന ചില്ലകൾ കൊണ്ടുവന്നു ദേവിക്കു കൊടുത്തു)

ഹോമറിൻെറ യൂലിസീസ്സും ഡാൻേറയുടെ യൂലിസീസ്സും പ്രകൃതിയോടു ബന്ധം സ്ഥാപിച്ചവരാണ്. പ്രകൃതിയെ അനാദരിച്ചാൽ ദുരന്തമാവും ഫലമെന്നും അവർ സ്പഷ്ടമാക്കിയിട്ടുണ്ട്. പ്രകൃതിയും മനുഷ്യനും തമ്മിലുള്ള ഈ ബന്ധത്തെ എം.ടി. വാസുദേവൻനായർ ഹൃദ്യമായി സ്ഫുടീകരിച്ചിരിക്കുന്നു. (മാതൃഭൂമി ആഴ്ചപ്പതിപ്പ്—ലക്കം 10) സാമൂഹിക പരിതഃസ്ഥിതികളോടു യോജിക്കുമ്പോൾ മാത്രമേ മനുഷ്യൻ മനുഷ്യനാകൂ എന്ന് അദ്ദേഹം ഭംഗ്യന്തരേണ പ്രസ്താവിക്കുന്നു. അതിനിടയ്ക്ക് അനുഗൃഹീതനായ കവി പി. കുഞ്ഞിരാമൻനായരുടെ ഒരുചിത്രവും. ''എന്നും ജ്വലിക്കുന്ന മനസ്സിൻെറ മൂശയിൽ എഴുതാത്ത ഒരുകവിതയുടെ സ്വർണ്ണക്കമ്പികളും വലിയ ഖദർജുബ്ബയുടെ ആഴം കാണാത്ത കീശയിൽ കുതിർന്ന മിഠായിപ്പൊതിയും നെററിയിൽ വിയർപ്പിലലിഞ്ഞ കളഭക്കുറിയുമായി ഇവിടെയൊക്കെ സഞ്ചരിച്ചിരുന്ന കവി.'' ആ കവി ഇന്നില്ലല്ലോ എന്ന് ഓർത്ത് എനിക്കു ദുഃഖം.

## കലയുടെ മുൻപിൽ

ഇനിയുമൊരുജന്മം എനിക്കുണ്ടെന്നു വിശ്വാസമില്ല. എണ്ണതീർന്നു ദീപം കെട്ടുപോകുന്നതുപോലെ ഹൃദയസ്പന്ദനം നിന്നു മനുഷ്യശരീരം നിശ്ചലമാകുന്നു. മരണഭയം ഏററവും വലിയ ഭയമായതുകൊണ്ട് മനുഷ്യനെ ആശ്വസിപ്പിക്കാനായി ബുദ്ധിയുള്ളവർ കണ്ടുപിടിച്ചു വച്ചതാണ് പൂർവജന്മവും പുനർജ്ജന്മവും. ''വാദത്തിനുവേണ്ടി രണ്ടാമതൊരു ജന്മമുണ്ടെന്നു സമ്മതിക്കൂ. അപ്പോൾ നിങ്ങൾക്ക് ആരായി ജനിക്കാനാണ് താൽപര്യം?'' എന്ന് ആരെങ്കിലും എന്നോടു ചോദിച്ചാൽ ''ചിത്രകാരനായ നമ്പൂതിരിയായി ജനിക്കാനാണ് എനിക്കു താൽപര്യം'' എന്നാവും എൻെറ മറുപടി. അത്രകണ്ട് അദ്ദേഹത്തിൻെറ സിദ്ധികളോട് എനിക്കു ബഹുമാനമാണ്. ലോകത്തെ പല മാസികകളിലും വരുന്ന ചിത്രങ്ങൾ ഞാൻ മനസ്സിരുത്തി നോക്കിയിട്ടുണ്ട്. നമ്പൂതിരിയുടെ ചിത്രങ്ങൾക്കുള്ള ഭംഗി ഞാൻ ആ ചിത്രങ്ങളിൽ കണ്ടിട്ടില്ല.

ഒരുദിവസം തൃശ്ശൂരെ ഒരു ഹോട്ടലിൽവച്ച് ഞാൻ നമ്പൂതിരിയെ ആദ്യമായി കണ്ടു. ''വല്ലപ്പോഴും ഞാൻ താങ്കളുടെ ചിത്രങ്ങളെക്കുറിച്ച് എഴുതാറുണ്ട്. കണ്ടിട്ടുണ്ടോ?'' എന്നു ഞാൻ അദ്ദേഹത്തോടു ചോദിച്ചു. ''ഉണ്ട്. പക്ഷേ, ഞാനത്രയും അർഹിക്കുന്നുണ്ടോ?'' എന്ന് അദ്ദേഹം മറുപടിയായി ഒരുചോദ്യം. അർഹതയുള്ളതിൽ ആയിരത്തിലൊരംശംപോലും ഞാൻ എഴുതിയില്ലല്ലോ എന്നു എൻെറ വിചാരം. ആ വിചാരത്തെ വാക്കുകളിലൂടെ ആവിഷ്കരിച്ചില്ല.

''ജീവിതത്തെക്കാൾ അല്പം വലിപ്പംകൂടിയ'' (ഇംഗ്ളീഷ് പ്രയോഗത്തെ കണ്ടുള്ള പ്രയോഗം) ശരീരങ്ങൾ വരച്ച് യാഥാതഥ്യത്തിലേക്ക് ദ്രഷ്ടാക്കളെ പ്രവേശിപ്പിക്കുന്ന കലാകാരനാണ് നമ്പൂതിരി. യാഥാതഥ്യത്തിൻെറ സൂക്ഷ്മതയാർന്ന അനുഭൂതിയല്ല; അതിൻെറ പ്രകമ്പനാവസ്ഥയാണ് അദ്ദേഹമുളവാക്കുക. കലാകൗമുദിയിൽ സതീഷ് ബാബു പയ്യന്നൂർ എഴുതിയ 'മനസ്സ്' എന്ന നല്ല ചെറുകഥയ്ക്ക് നമ്പൂതിരി വരച്ച രണ്ടു സ്ത്രീരൂപങ്ങൾ നോക്കുക. സ്ത്രീയുടെ സൗന്ദര്യവും അവളുടെ ഹൃദയത്തിൽ ഓളം കൊള്ളുന്ന വികാരങ്ങളും ഏതാനും വരകളിലൂടെ അദ്ദേഹം എത്ര അനായാസമായിട്ടാണ് ചിത്രീകരിക്കുന്നത്. സാധാരണമായി ഒരു larger than life ധർമ്മം അദ്ദേഹത്തിൻെറ ചിത്രങ്ങളിലുള്ളത് ഈ ചിത്രങ്ങളിൽ ഇല്ല. എന്നാൽ ഛായാഗ്രഹണരീതിയിലുള്ള വാസ്തവികതയും ഇല്ല. രേഖകളുടെ ലയാത്മകതയിലൂടെ അദ്ദേഹം സ്ത്രീസൗന്ദര്യം ആവിഷ്കരിക്കുന്നു.

സതീഷ് ബാബുവിൻെറ കഥയും ഹൃദ്യമായിട്ടുണ്ട്. ഒരുപുരുഷനെ സ്നേഹിക്കുന്ന പല സ്ത്രീകളുടെ ചിത്തവൃത്തിപരങ്ങളായ ചലനങ്ങളെ കഥാകാരൻ ഭേദപ്പെട്ട രീതിയിൽ സ്ഫുടീകരിക്കുന്നു. ചിത്രകലയുടെയും സാഹിത്യത്തിൻെറയും അപമാനവീകരണത്തിൽ മാത്രം രചയിതാക്കൾ ശ്രദ്ധിക്കുന്ന ഇക്കാലത്ത് മനുഷ്യത്വത്തിന് ഊന്നൽ നല്കുന്ന കഥകളും ചിത്രങ്ങളും ഉണ്ടാകുന്നത് ആശ്വാസപ്രദംതന്നെ.

* * *

''വീണ്ടും ഒരു മദ്യപനായ തൊഴിലാളി പാലത്തിലിരുന്നു പാടുന്നു. വീണ്ടും ഒരുപെൺകുട്ടി കാമുകൻെറ ചുണ്ടുകളിൽ കടിക്കുന്നു. വീണ്ടും ഒരു റോസാദലം ശൂന്യമായ ശയനീയത്തിൽ വീഴുന്നു. വീണ്ടും മൂന്നു നാഴികമണികൾ ഒരേസമയം കുറിച്ചുകൊണ്ടു ശബ്ദിക്കുന്നു. ഏതാനും നിമിഷങ്ങൾ കഴിഞ്ഞ് തെരുവിലൂടെ നടക്കുന്ന ഒരാൾ തൻെറ പേര് ആരോ വിളിച്ചുവെന്നു വിചാരിച്ചു തിരിഞ്ഞുനോക്കുന്നു. പക്ഷേ, അയാളെയല്ല അവൾ വിളിച്ചത്.'' ഈ കാവ്യശകലത്തിൽ കാണുന്നതാണ് ജീവിതം. ആരോ വിളിച്ചു എന്നു വിചാരിച്ചു നമ്മൾ തിരിഞ്ഞുനോക്കുന്നു പിന്നെയും പിന്നെയും. ഇല്ല ആരും നമ്മളെ വിളിക്കാനില്ല. 'ജീവിതംപോലെ രണ്ടററവും കാണാത്ത' വഴിയിലൂടെ നമ്മൾ അവിരാമം നടന്നു കൊണ്ടിരിക്കുന്നു.